നിറദയാർദ്രനും ദയാലുവുമായ അല്ലാഹുവിന്റെ നാമത്തിൽ.
ഉലകങ്ങൾക്കുടയോനായ അല്ലാഹുവിനാണ് സ്തുതി.
നിറദയാർദ്രൻ ദയാലു.
മൂല്യവിധിനാളിന്നധിപതി.
ഞങ്ങൾ നിനക്കു മാത്രം വഴിപ്പെടുന്നു, ഞങ്ങൾ നിന്നോട്
മാത്രം തുണയിരിക്കുന്നു.
നേർപാതയിലേക്ക് നീ ഞങ്ങളെ നയിക്കേണമെ
നീ പ്രസാദിച്ചവരുടെ പാത
നീ ദ്വേഷിച്ചവരുടെയല്ല, ഭ്രംശ മാർഗികളുടേതുമല്ല.

അജയ്യ രാജാവായ (മാലിക് അൽ ഗല്ലാബ്) സർവ്വശക്തിയെ കുറിക്കുന്ന ഏറ്റവും ശ്രദ്ധേയവും ഉന്നതവുമായ അടയാളങ്ങളിൽ പെടുന്നതാണ് നാം ചർച്ച ചെയ്യുന്ന ഈ 6 അടിസ്ഥാന തത്വങ്ങൾ. പലരും ചിന്തിക്കുന്നതിൽ നിന്ന് വ്യത്യസ്തമായി സാധാരണക്കാർക്ക് വേണ്ടി അല്ലാഹു അവ വ്യക്തമായി വിശദീകരിച്ചിരിക്കുന്നു. എന്നാൽ അതിന് ശേഷം വളരെ ചെറിയ ഒരു ന്യൂനപക്ഷമൊഴികെ ആദം സന്തതികളിലെ വലിയവൃത്തം തന്നെ ഈ തത്വങ്ങൾ മനസ്സിലാക്കുന്നതിൽ പിഴച്ചു പോയി. അതിൽ വലിയ വിജ്ഞാനികളുണ്ട്, ധിഷണാശാലികളുണ്ട്.

# ഒന്നാമത്തെ അടിസ്ഥാനം

ഒരു മനുഷ്യന് തന്റെ ദീനിലുള്ള ആത്മാർത്ഥത (ഇഖ്‌ലാസ്വ്) പങ്കുകാരനില്ലാത്ത അല്ലാഹുവിനോട് മാത്രമായിരിക്കണം. അതിന്റെ വിപരീത ഭാവമായ ശിർകിനെ വ്യക്തമാക്കേണ്ടതുമുണ്ട്.

പൊതുജനങ്ങളിലെ പമ്പര വിഡ്ഢികൾക്ക് പോലും മനസ്സിലാകുന്ന ഭാഷയിൽ ഈ തത്വം ഖുർആനിലെ ഭൂരിഭാഗം വചനങ്ങളിലും പലയിടങ്ങളിലായി വ്യക്തമാക്കുന്നുണ്ട്. എന്നിട്ടും മിക്ക സമൂഹങ്ങൾക്കും സംഭവിച്ചത് തന്നെ ഇവിടെയും സംഭവിച്ചു. അവരുടെ ആരാധനകളിൽ സംഭവിക്കുന്ന സുവ്യക്ത ശിർകുക്കളൊന്നും ശിർകല്ലെന്നും അതൊക്കെ മഹാന്മാരോടും അവരുടെ അനുയായികളോടുമുള്ള കേവല സ്നേഹ പ്രകടനം മാത്രമാണെന്നും അവരെ ബോധിപ്പിക്കുന്നതിലേക്ക് പിശാച് അവരെ നയിച്ചു.

# രണ്ടാമത്തെ അടിസ്ഥാനം

ദീനിന്റെ കാര്യത്തിൽ ഐക്യപ്പെടാനും അതിൽ ഭിന്നിക്കാതിരിക്കാനും അല്ലാഹു മുസ്‌ലിങ്ങളോട് കല്പിക്കുന്നു. സാധാരണക്കാർക്ക് പോലും മനസ്സിലാകുന്ന വിധമാണ് അല്ലാഹു ഇത് വിശദമാക്കിയത്.

നമുക്ക് മുൻപ് ഭിന്നിക്കുകയും വിയോജിക്കുകയും, അങ്ങനെ നശിക്കുകയും ചെയ്ത സമുദായങ്ങളെ പോലെയാകരുതെന്ന് അവൻ നമ്മെ ഓർമിപ്പിച്ചു. ദീനിൽ ഐക്യപ്പെടാൻ (ഇജ്തിമാഅ്) അവൻ മുസ്‌ലിങ്ങളോട് കല്പിക്കുകയും അതിൽ ഭിന്നിക്കുന്നത് (തഫർറുഖ്) വിരോധിക്കുകയും ചെയ്തു. സുന്നതിൽ വിശദമാക്കപ്പെട്ട കാര്യങ്ങൾ ഈ വിഷയം കൂടുതൽ വ്യക്തമാക്കുന്നു.

എന്നാൽ, ദീനിന്റെ അടിസ്ഥാന കാര്യങ്ങ (ഉസ്വൂൽ) ളിലുള്ള ഭിന്നതകളെ, അതിന്റെ അനുബന്ധ വശങ്ങളും (ഫുറൂഗ്) ദീനിനെക്കുറിച്ചുള്ള അറിവും (ഇൽമ്) ധാരണ (ഫഹം) യുമായി കണക്കാക്കപ്പെടുന്ന തരത്തിലേക്ക് ഇന്ന് സ്ഥിതിഗതികൾ മാറിമറിഞ്ഞു. മാത്രമല്ല ദീനിൽ ഐക്യപ്പെടാൻ മുസ്‌ലിംകളോട് നിർദ്ദേശിക്കുന്നവൻ ഒരു മതഭ്രഷ്ടനോ (സിൻദീഖ്) ഭ്രാന്തനോ (മജ്നൂൻ) ആയി കണക്കാക്കപ്പെട്ടു.

# മൂന്നാമത്തെ അടിസ്ഥാനം

തീർച്ചയായും ഐക്യത്തിന്റെ പൂർത്തീകരണത്തിൽ പെട്ടതാണ് നമുക്ക് നേതാവായി നിയമിക്കപ്പെട്ട വ്യക്തിയെ കേൾക്കുകയും അനുസരിക്കുകയും ചെയ്യുകയെന്നത്.അതെ, അതൊരു കാപ്പിരി അടിമയാണെങ്കിലും ശരി.

നിയമപരവും (ശറഈ) വിധിപരവുമായ (ഖദരി) വിശദീകരണങ്ങളോടെ, വിവിധ രൂപത്തിൽ മതിയായ വ്യക്തതയോടെയാണ് അല്ലാഹു ഇത് വെളിപ്പെടുത്തിയിട്ടുള്ളത്. എന്നാൽ അതിനുശേഷം ഈ തത്വജ്ഞാനം അറിയുന്നുവെന്ന് അവകാശപ്പെടുന്ന ഭൂരിഭാഗം പേർക്കും സത്യം അജ്ഞാതമായിത്തീർന്നു. എങ്കിൽ ഇതനുസരിച്ച് എങ്ങനെയാണ് അവർക്ക് പ്രവർത്തിക്കാനാവുക?

# നാലാമത്തെ അടിസ്ഥാനം

എന്താണ് ഇൽമ് (ജ്ഞാനം)? ആരാണ് ഉലമ (ജ്ഞാനി)? എന്താണ് ഫിഖ്ഹ്? ആരാണ് ഫുഖഹ?

ഇത് സംബന്ധിച്ച് പണ്ഡിതന്മാരെ അനുകരിക്കുകയും, എന്നാൽ അവരിൽ പെടാത്തവരുമായ വഞ്ചകരെക്കുറിച്ചുമുള്ള വിശദീകരണം നാം അറിഞ്ഞിരിക്കേണ്ടതുണ്ട്.

സൂറതുൽ ബഖറയുടെ ആദ്യത്തിൽ തന്നെ അല്ലാഹു ഈ തത്വം വിശദമാക്കിയിട്ടുണ്ട് , **"ഇസ്രായേൽ സന്തതികളേ, ഞാൻ നിങ്ങൾക്ക് ചെയ്തു തന്നിട്ടുള്ള അനുഗ്രഹം നിങ്ങൾ ഓർമിക്കുകയും എന്നോടുള്ള കരാർ നിങ്ങൾ നിറവേറ്റുകയും ചെയ്യുവിൻ. എങ്കിൽ നിങ്ങളോടുള്ള കരാർ ഞാനും നിറവേറ്റാം.**" (2:40) തുടർന്ന് അവൻ വീണ്ടും പരാമർശിക്കുന്നു, **"ഇസ്രായേൽ സന്തതികളേ, ഞാൻ നിങ്ങൾക്ക് ചെയ്തു തന്നിട്ടുള്ള അനുഗ്രഹവും മറ്റു ജനവിഭാഗങ്ങളേക്കാൾ നിങ്ങൾക്ക് ഞാൻ ശ്രേഷ്ഠത നല്കിയതും നിങ്ങൾ ഓർക്കുക**" (2:47)

നബിയുടെ സുന്നതിൽ ഇതേക്കുറിച്ച് പറയുന്ന സ്പഷ്ടവും പ്രകടവുമായ വചനങ്ങൾ സാധാരണക്കാരിലെ വിഡ്ഢികൾക്ക് പോലും മനസ്സിലാകുന്ന വിധം എത്ര വ്യക്തമാണ്! എന്നാൽ ഇന്നിത് വിചിത്രമായ കാര്യങ്ങളിലൊന്നായി മാറിയിരിക്കുന്നു. ഇൽമും ഫിഖ്ഹുമെല്ലാം മതപരമായ ബിദ്അതും വഴികേടുമായി കണക്കാക്കപ്പെടുകയും ചെയ്തു. അവയിലുണ്ടായിരുന്ന ഏറ്റവും

മികച്ച സത്യം പോലും അസത്യവുമായി കൂട്ടിക്കലർത്തപ്പെട്ടു.

അല്ലാഹു തന്റെ സൃഷ്ടികളിൽ നിർബന്ധമാക്കുകയും അവരെ അഭിനന്ദിക്കുകയും ചെയ്ത ഇൽമി(അറിവ്) നെ  കുറിച്ച് സംസാരിക്കുന്നവനെ ഒരു സിൻദീഖോ അല്ലെങ്കിൽ ഒരു ഭ്രാന്തനോ ആയി വ്യാഖ്യാനിക്കുന്നു. അതുപോലെ ഈ തത്വങ്ങളെ നിഷേധിക്കുകയും അതിനോട് ശത്രുത കാണിക്കുകയും, അതിനെതിരെ മുന്നറിയിപ്പേകിക്കൊണ്ടും അതിനെ വിലക്കിക്കൊണ്ടും കൃതികളെഴുതിയവർ പണ്ഡിതരും ഫഖീഹുമായി ആദരിക്കപ്പെട്ടു.

# അഞ്ചാമത്തെ അടിസ്ഥാനം

തന്റെ ഔലിയ ആരെന്നും, അവരും തന്റെ ശത്രുക്കളോട് സാദൃശ്യമുള്ള മുനാഫിഖുകളും പാപികളും തമ്മിലുള്ള അന്തരമെന്തെന്നും അല്ലാഹു വ്യക്തമാക്കുന്നു. സൂറതു ആലു ഇംറാനിലെ വചനം ഇതിന് മതിയായതാണ്, **"(നബിയെ) പറയുക 'നിങ്ങൾ അല്ലാഹുവെ സ്നേഹിക്കുന്നുവെങ്കിൽ എന്നെ നിങ്ങൾ പിന്തുടരുക. എങ്കിൽ അല്ലാഹു നിങ്ങളെയും സ്നേഹിക്കും**" (3:31)

അത്യുന്നതനായ അല്ലാഹു സൂറതുൽ മാഇദയിൽ പറയുന്നു, **"സത്യവിശ്വാസികളെ, നിങ്ങളിൽ ആരെങ്കിലും തന്റെ മതത്തിൽ നിന്ന് പിന്തിരിഞ്ഞു പോകുന്ന പക്ഷം അല്ലാഹു ഇഷ്ടപ്പെടുന്നവരും, അല്ലാഹുവെ ഇഷ്ടപ്പെടുന്നവരുമായ മറ്റൊരു ജനവിഭാഗത്തെ അല്ലാഹു പകരം കൊണ്ട് വരുന്നതാണ്** " (5:54)

സൂറതു യൂനുസിൽ അവൻ പറയുന്നു, **"ശ്രദ്ധിക്കുക: തീർച്ചയായും അല്ലാഹുവിന്റെ ഔലിയ ആരോ അവർക്ക് യാതൊരു ഭയവുമില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല. വിശ്വസിക്കുകയും സൂക്ഷ്മത പാലിച്ചു കൊണ്ടിരിക്കുകയും ചെയ്യുന്നവരത്രെ അവർ** " (10:62-63)

എന്നാൽ അതിന് ശേഷവും വിജ്ഞരെന്നവകാശപ്പെടുന്ന, സൃഷ്ടികളെ നയിക്കുന്നവരെന്നും ഇസ്‌ലാമിക ശരീഅയുടെ സംരക്ഷകരെന്നും അവകാശപ്പെടുന്ന ഭൂരിഭാഗം പേരെയും നാം

ഇങ്ങനെയാണ് കണ്ടെത്തുന്നത്. അതായത് പ്രവാചകന്മാരെ പിന്തുടരുന്നത് ഉപേക്ഷിക്കൽ ഔലിയാഇന് അനിവാര്യമാണെന്നും, പ്രവാചകന്മാരെ അനുഗമിക്കുന്നവർ അല്ലാഹുവിന്റെ ഔലിയാഇൽ പെട്ടവരല്ലെന്നും അവർ വ്യവസ്ഥ ചെയ്തു.

മാത്രമല്ല, ജിഹാദ് ഉപേക്ഷിക്കൽ അനിവാര്യമാണെന്നും, ജിഹാദ് ചെയ്യുന്നവർ ഔലിയാഇൽ പെട്ടവരല്ലെന്നും അവർ അഭിപ്രായപ്പെട്ടു.

ഈമാനും തഖ്‌വയും ഉപേക്ഷിക്കൽ അനിവാര്യമാണെന്നും, ആരെങ്കിലും ഈമാനോടെയും തഖ്‌വയോടെയും സ്വയം സമർപ്പിച്ചാൽ അവർ ഔലിയാഇൽ പെട്ടവരല്ലെന്നും അവർ വ്യവസ്ഥ ചെയ്തു.

ഞങ്ങളുടെ നാഥാ, ഞങ്ങൾ നിന്നോട് പാപമോചനവും സൗഖ്യവും ചോദിക്കുന്നു. പ്രാർത്ഥന കേൾക്കുന്നവൻ നീയാണല്ലോ

# ആറാമത്തെ അടിസ്ഥാനം

ആളുകൾ ഖുർആനും സുന്നതും ഉപേക്ഷിച്ച് വ്യത്യസ്തവും ഭിന്നവുമായ (മുതഫർരിഖ്) അഭിപ്രായങ്ങളും ഇച്ഛകളും പിന്തുടരുന്നതിനായി പിശാച് ഉണ്ടാക്കുന്ന ശുബ്ഹാതിന്റെ (സംശയത്തിന്റെ) നിരാകരണം അനിവാര്യമാണ്.

പിശാചുണ്ടാക്കുന്ന ആ സംശയം ഇതാണ്: ഒരു യഥാർത്ഥ മുജ്തഹിദിന് (മുജ്തഹിദു മുത്വ്ലഖ്) അല്ലാതെ മറ്റാർക്കും ഖുർആനും സുന്നതും  മനസ്സിലാക്കാൻ കഴിയില്ല. എന്നാൽ, മുജ്തഹിദിന് ഉണ്ടായിരിക്കേണ്ടതായി അവർ പറയുന്ന യോഗ്യതകൾ ഒരുപക്ഷേ അബൂബകറിലും ഉമറിലും പോലും പൂർണ്ണമായും കാണാൻ കഴിയില്ല.

ഒരു വ്യക്തിയിൽ ഈ പറഞ്ഞ യോഗ്യതകളില്ലെങ്കിൽ അവൻ അക്കാരണത്താൽ തന്നെ ഖുർആനിൽ നിന്നും സുന്നതിൽ നിന്നും പിന്തിരിയണമെന്നതിൽ സംശയമോ ആശങ്കയോ വേണ്ടതില്ലെന്നാണവർ പറയുന്നത്.

ഖുർആനിൽ നിന്നും സുന്നതിൽ നിന്നും നേരിട്ട് മാർഗദർശനം (ഹിദായത്) തേടുന്നവനെ ഒന്നുകിൽ മതഭ്രഷ്ടനോ അല്ലെങ്കിൽ ഭ്രാന്തനോ ആയാണ് അവർ കണക്കാക്കുന്നത്. അതിന് പറയുന്ന കാരണം ഖുർആനും സുന്നതും  മനസ്സിലാക്കാൻ പ്രയാസമാണെന്നും.

ന്യൂനതകളിൽ നിന്ന് മുക്തനായ അല്ലാഹുവിന്റെ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു.

ഈ ശപിക്കപ്പെട്ട സംശയത്തെ നിരാകരിക്കുന്നതുമായി ബന്ധപ്പെട്ടു വിവിധ വശങ്ങളിൽ നിന്ന് നിയമനിർമ്മാണ (ശർഈ) പരമായും, വിധി (ഖദരി) പരമായും അവന്റെ സൃഷ്ടി (ഖൽഖ്) പരമായ കഴിവിലൂടെയും അവന്റെ കല്പനക (അംറ്) ളിലൂടെയും അല്ലാഹു എത്രയോ വിശദീകരിച്ചിരിക്കുന്നു!

പൊതുവായി അറിഞ്ഞിരിക്കൽ അനിവാര്യമായവയുടെ തലത്തിൽ അവ എത്തിയിട്ടുണ്ടെങ്കിലും ജനങ്ങളിൽ അധികപേരും അതൊന്നും മനസ്സിലാക്കുന്നില്ല. **"അവരിൽ മിക്കവരുടെ കാര്യത്തിലും (ശിക്ഷയെ സംബന്ധിച്ച) വചനം സത്യമായി പുലർന്നിരിക്കുന്നു. അതിനാൽ അവർ വിശ്വസിക്കുകയില്ല. അവരുടെ കണ്ഠങ്ങളിൽ നാം കൂച്ചുവിലങ്ങണിയിച്ചിരിക്കുന്നു. അതവരുടെ താടിയെല്ലുകൾ വരെയുണ്ട്. അതിനാലവർക്ക് തല പൊക്കിപ്പിടിച്ചേ നില്ക്കാനാവൂ. അവരുടെ മുമ്പിൽ ഒരു തടസ്സവും അവരുടെ പിന്നിൽ ഒരു തടസ്സവും നാം വെച്ചിരിക്കുന്നു. അങ്ങനെ നാം അവരെ മൂടിക്കളഞ്ഞു; അതിനാൽ അവർക്ക് കാണാൻ കഴിയില്ല. നീ അവർക്ക് താക്കീതു നല്കുന്നതും നല്കാതിരിക്കുന്നതും ഒരുപോലെയാണ്. എന്തായാലും അവർ വിശ്വസിക്കുകയില്ല. ബോധനം പിൻപറ്റുകയും, അദൃശ്യാവസ്ഥയിൽ പരമകാരുണികനെ ഭയപ്പെടുകയും ചെയ്തവനു മാത്രമേ നിന്റെ താക്കീത് ഫലപ്പെടുകയുള്ളൂ. ആകയാൽ പാപമോചനത്തെയും ഉദാരമായ പ്രതിഫലത്തെയും പറ്റി അവന്ന് സന്തോഷവാർത്ത അറിയിക്കുക.**" (36: 7-11)